

പഴയ ചുവർ ക്ലോക്കിലെ ഓടിൽ തീർത്ത ചെറിയ കൊല്ലൻ ചുററിക ഉയർത്തി. ക്ലോക്ക് ക്ലിക്ക് ശബ്ദം പുറപ്പെടുവിച്ചു. കൊല്ലൻ ഓടുകൊണ്ടുള്ള ഒരു ചെറിയ അടകല്ലിൽ ചുററിക മുട്ടിച്ചു. ധൃതിപിടിച്ച ഒരു മണിനാദം മുറിയിൽ മുഴങ്ങിയിട്ട് പുസ്തക അലമാരയുടെ അടിയിലേക്ക് ഉരുണ്ടു പോയി നിശ്ശബ്ദമായി.

കൊല്ലൻ എട്ടു തവണ അടകല്ലിൽ അടിച്ചു. അവൻ ഒമ്പതാമത്തെ തവണ അടിക്കാൻ കൈയ്യോങ്ങിയെങ്കിലും അതു അതേനിലയിൽ തങ്ങിനിന്നതേയുള്ളു. അങ്ങിനെ കൈ ഉയർത്തിപ്പിടിച്ചുകൊണ്ട് കൊല്ലൻ ഒരു മണിക്കൂർ മുഴുവൻ നിന്നു. ഒമ്പതു തവണ അടകല്ലിൽ അടിക്കാൻ സമയമായപ്പോഴാണ് പിന്നീടതു താണത്.

ജനലിനടുത്തു നിന്നിരുന്ന മാഷ തിരിഞ്ഞുനോക്കിയില്ല. താൻ ഒന്നനങ്ങിയാൽ ആയ ഉണരുമെന്നും തന്നോട് പോയി കിടന്നുറങ്ങാൻ പറയുമെന്നും മാഷയ്ക്കറിയാമായിരുന്നു.

ആയ സോഫയിലിരുന്ന് മയങ്ങുകയായിരുന്നു. ബാലേ നർത്തകിയായ അമ്മ പതിവുപോലെ അന്നും തീയേറററിൽ പോയിരിക്കയായിരുന്നു. അമ്മ മാഷയെ ഒരിക്കലും കൂടെ കൊണ്ടുപോകാറില്ല.

അമ്മ നൃത്തം ചെയ്യുന്ന തീയേററർ വളരെ വലുതാണ്. അതിന്റെ മുൻവശത്ത് അനേകം കൂററൻ കൽത്തൂണുകൾ ഉണ്ട്. മേൽക്കൂരയിൽ വെങ്കലത്തിൽ നിർമ്മിച്ച നാല് കുതിരകൾ മുൻകാലുകൾ പൊക്കി തലയുയർത്തി നിന്നിരുന്നു. പുഷ്പകിരീടമണിഞ്ഞ ഒരു മനുഷ്യൻ ആ കുതിരകളെ കടിഞ്ഞാണിൽ പിടിച്ച് നിർത്തിയിരിക്കയാണ്. ആ മനുഷ്യൻ അതിശക്തനും ധീരനുമാണെന്ന് തീർച്ച. മേൽക്കൂരയുടെ വക്കിലാണ് അയാൾ കുതിരകളെ പിടിച്ചു നിർത്തിയിരിക്കുന്നത് കുതിരകളുടെ മുൻകാലുകൾ വാസ്തവത്തിൽ വക്കിനു പുറത്താണ്. ആ മനുഷ്യൻ ആ വെങ്കല കുതിരകളെ തക്കസമയത്ത് പിടിച്ചു നിർത്തിയില്ലായിരുന്നെങ്കിൽ എന്തു സംഭവിക്കുമായിരുന്നു എന്ന് മാഷ പലപ്പോഴും ആലോചി

ക്കാറുണ്ട്: അവ മേൽക്കൂരയിൽനിന്ന് ചാടിയിറങ്ങി കിലുകില ശബ്ദത്തോടെ താഴെയുള്ള കവലയിലൂടെ പാഞ്ഞുപോകുമായിരുന്നു.

കഴിഞ്ഞ ഏതാനും ദിവസങ്ങളായി അമ്മയ്ക്കു വലിയ പരിഭ്രമമാണ്. അവർ ആദ്യമായി സിൻഡ്രെല്ലയുടെ വേഷമിട്ടു നൃത്തം ചെയ്യാൻ പോവുകയാണ്. അരങ്ങേററത്തിന് മാഷയേയും ആയ പെത്രോവ്നയേയും തീയേററിൽ കൊണ്ടുപോകാമെന്ന് അമ്മ സമ്മതിച്ചിരുന്നു.

പുതിയ ബാലേ തുടങ്ങുന്നതിനു രണ്ടുദിവസം മുമ്പ് അമ്മ ഒരു പെട്ടിയിൽനിന്നും സ്ഫടിക നിർമ്മിതമായ ഒരു കൊച്ചു പൂച്ചെണ്ട് പുറത്തെടുത്തു. മാഷയുടെ അച്ഛൻ അമ്മയ്ക്കു സമ്മാനിച്ച ഉപഹാരമായിരുന്നു അത്. നാവികനായ അച്ഛൻ അതു ദൂരദേശത്തെവിടെയോനിന്നു വാങ്ങിയതാണ്.

മാഷയുടെ അച്ഛൻ യുദ്ധത്തിൽ പങ്കെടുത്തിട്ടുണ്ട്. അദ്ദേഹത്തിൻെറ കപ്പലിലെ നാവികർ അനേകം ജർമ്മൻ കപ്പലുകൾ മുക്കിയിട്ടുണ്ട്. ഒടുവിൽ അച്ഛൻെറ കപ്പൽ ശത്രുക്കൾ ടോർപിഡോ ചെയ്തു തകർത്തു. മാഷയുടെ അച്ഛനു പരിക്കു പററിയെങ്കിലും അദ്ദേഹം ജീവനോടെ രക്ഷപ്പെട്ടു. ഇപ്പോൾ അദ്ദേഹം വളരെ ദൂരെയുള്ള കംചാത്ക എന്ന സ്ഥലത്തേക്ക് കപ്പലിൽ പോയിരിക്കയാണ്. വസന്തത്തിൽ അദ്ദേഹം തിരിച്ചു വരും.

സ്ഫടിക നിർമ്മിതമായ പൂച്ചെണ്ട് പുറത്തെടുക്കുമ്പോൾ അമ്മ അതിനോട് എന്തോ പറയുന്നത് മാഷ കേട്ടു. മാഷക്ക് അത് വളരെ വിചിത്രമായി തോന്നി. മാഷയുടെ അമ്മ അതിനു മുമ്പ് ഒരിക്കലും സാധനങ്ങളോടു വർത്തമാനം പറയുന്നത് അവൾ കേട്ടിട്ടില്ല.

''നോക്കൂ!'' അമ്മ മെല്ലെ പറഞ്ഞു. ''ഇനി അധികം കാത്തിരിക്കേണ്ട.''

''എന്തിന്?'' മാഷ ചോദിച്ചു.

''നീ കൊച്ചുകുട്ടിയാണ്. നിനക്ക് ഒന്നും മനസ്സിലാവുകയില്ല,'' അമ്മ പറഞ്ഞു. ''നിൻെറ അച്ഛൻ എനിക്ക് ഇതു സമ്മാനിക്കുമ്പോൾ പറഞ്ഞിരുന്നു 'നീ ആദ്യമായി സിൻഡ്രെല്ലയുടെ വേഷമിട്ട് നൃത്തം ചെയ്യുമ്പോൾ കൊട്ടാരത്തിലെ നൃത്തരംഗത്തിനുശേഷം ഇത് നിൻെറ ബ്ലൗസിൽ കുത്തിവയ്ക്കണം. അപ്പോൾ നീ എന്നെപ്പററി ഓർക്കുകയാണെന്ന് എനിക്കു മനസ്സിലാകും.''







‘‘ഇപ്പോൾ മനസ്സിലായി.’’ മാഷ പറഞ്ഞു.

‘‘എന്തു മനസ്സിലായി?’’

‘‘എല്ലാം!’’ മാഷ പറഞ്ഞു. അമ്മ താൻ പറഞ്ഞതു വിശ്വസിക്കുന്നില്ല എന്നു മനസ്സിലായപ്പോൾ അവളുടെ മുഖം ചുവന്നു.

അമ്മ സ്ഫടിക പൂങ്കുല മേശപ്പുറത്തുവച്ചു. അതു് വളരെ ലോലമായതു കൊണ്ടു് തൊട്ടുപോകരുതു് എന്നു് മാഷക്കു താക്കീതു കൊടുക്കുകയും ചെയ്തു.

നേരം സന്ധ്യയായി. തിളങ്ങുന്ന സ്ഫടിക പൂങ്കുല അമ്മയുടെ മേശപ്പുറത്തുതന്നെയുണ്ടു്. മാഷ അതിനു പുറം തിരിഞ്ഞു നിൽക്കുകയായിരുന്നു.

ചുറ്റുമുള്ള സർവ്വതും നിശ്ചലമായിരുന്നു. വീടും, താഴെയുള്ള ഉദ്യാനവും മഞ്ഞു വീഴുന്നതു കൊണ്ടു് വെളുത്തുവെളുത്തു വരുന്ന പടിക്കലെ സിംഹപ്രതിമകളും മാത്രമല്ല ലോകം മുഴുവനും ഉറങ്ങുകയാണെന്നു തോന്നി. മാഷയും മുറി ചൂടാക്കുന്ന റേഡിയേറ്ററും ശൈത്യകാലവും മാത്രമാണു് ഉണർന്നിരിക്കുന്നതു്. മാഷ ജനലിനു പുറത്തേക്കു നോക്കിനിന്നു, റേഡിയേറ്റർ അതിന്റെ ചൂടു പകരുന്ന സംഗീതം മെല്ലെ മൂളിക്കൊണ്ടിരുന്നു, ശൈത്യകാലം വെളുത്ത മഞ്ഞു് പൊഴിച്ചുകൊണ്ടിരുന്നു. ഹിമതുലങ്ങൾ വഴിവിളക്കുകളുടെ അടുത്തുകൂടി പറന്നു് നിലത്തു വീണു. ഇരുണ്ട ആകാശത്തുനിന്നു് ഈ വെളുത്ത ഹിമതുലങ്ങൾ എങ്ങിനെ ഉണ്ടാകുന്നുവെന്നു് മാഷ അത്ഭുതപ്പെട്ടു. ശൈത്യകാലത്തു് നിലമാകെ മഞ്ഞു മൂടി കിടക്കുമ്പോൾ അമ്മയുടെ മേശപ്പുറത്തെ പൂക്കൂടയിൽ ഇരിക്കുന്ന വലിയ ചുവന്ന പൂക്കൾ എങ്ങിനെ വിടർന്നു എന്നതും മാഷയ്ക്കു് ഒരത്ഭുതമായിരുന്നു. എന്നാൽ ജനലിനെതിരെയുള്ള മരക്കൊമ്പിലിരുന്നു് മാഷയെ തുറിച്ചുനോക്കുന്ന ചാരനിറമുള്ള വയസ്സൻ കാക്കയായിരുന്നു മാഷയെ ഏറ്റവും കൂടുതൽ അത്ഭുതപ്പെടുത്തിയതു്. പെത്രോവ്ന എണീറ്റു് മുറിയിൽ ശുദ്ധവായു കയറ്റാൻവേണ്ടി ജനലിന്റെ മുകളിലുള്ള ചെറിയ കിളിവാതിൽ തുറന്നിട്ടിട്ടു് മാഷയെ മേൽക്കഴുകിക്കാൻ കൊണ്ടുപോകുന്ന നിമിഷവും കാത്തിരിക്കുകയായിരുന്നു ആ കാക്ക.

പെത്രോവ്നയും മാഷയും മുറിയിൽനിന്നു പോയാലുടൻ കാക്ക കിളിവാതിലിലൂടെ ഞെങ്ങിഞെരുങ്ങി അകത്തു കയറി ആദ്യം കണ്ണിൽപ്പെടുന്ന സാധനവും കൊത്തിയെടുത്തു







കൊണ്ടു് തിരിച്ചു പോകും. കാക്കക്കു് എപ്പോഴും ധൃതിയായതുകൊണ്ടു് അതു് നിലത്തുള്ള ചവിട്ടിയിൽ കാൽ തുടച്ചു വൃത്തിയാക്കാതെ മേശപ്പുറത്തു് നനഞ്ഞ കാൽപ്പാടുകൾ അവശേഷിപ്പിക്കുക പതിവായിരുന്നു.

മുറിയിൽ തിരിച്ചു വരുമ്പോൾ പെത്രോവ്ന ആ പാടുകൾ കണ്ടു് അരിശത്തോടെ കൈകളുയർത്തിപ്പിടിച്ചു് പറയും: ''കള്ളക്കാക്ക! അതു പിന്നേയും എന്തോ മോഷ്ടിച്ചു!''

മാഷയും കൈകളുയർത്തും. ഇത്തവണ കാക്ക മോഷ്ടിച്ചതെന്താണെന്നു് അറിയാൻ മാഷയും പെത്രോവ്നയുംകൂടി തിരഞ്ഞു തുടങ്ങും. സാധാരണ അതു് മുറിയിൽ കാണുന്ന ആഹാരസാധനങ്ങൾ എന്തെങ്കിലും തട്ടിക്കൊണ്ടുപോവുകയാണു് പതിവ്. ഒരു കഷണം റൊട്ടി അല്ലെങ്കിൽ ഒരു പഞ്ചസാരക്കട്ട.

ശൈത്യകാലത്തു് അടച്ചു പൂട്ടിയിട്ടിരുന്ന ഒരു ഐസ്ക്രീം ബൂത്തായിരുന്നു കാക്കയുടെ പാർപ്പിടം. ശുണ്ഠിക്കാരനും പിശുക്കനുമായിരുന്ന ആ വയസ്സൻ കാക്ക മോഷ്ടിച്ചുകൊണ്ടുവരുന്നതെല്ലാം ഐസ്ക്രീം ബൂത്തിന്റെ പലകകളുടെ ഇടയിലെ വിടവുകൾക്കുള്ളിലേക്കു് തിരുകി വയ്ക്കും. അടുത്തു താമസിക്കുന്ന കുരുവികൾ തട്ടിക്കൊണ്ടുപോകാതിരിക്കാനാണു് അതു് അങ്ങിനെ ചെയ്യുന്നതു്.

വിടവുകളിൽ തിരുകി വച്ചിരിക്കുന്ന ആപ്പിൾ കഷണങ്ങളും ഉറഞ്ഞ സോസേജ് കഷണങ്ങളും മിഠായിയുടെ പുറത്തെ കടലാസുകളും കുരുവികൾ വന്നു് തട്ടിയെടുക്കാൻ ശ്രമിക്കുകയാണെന്നു് ചിലപ്പോൾ കാക്ക സ്വപ്നം കാണും. അപ്പോൾ കാക്ക ഉറക്കത്തിൽ കരയും. തെരുവിൽ ഡ്യൂട്ടി നിൽക്കുന്ന മിലിഷ്യാക്കാരൻ അതു ചെവി കൂർപ്പിച്ചു് ശ്രദ്ധിക്കാറുണ്ടു്. പല രാത്രികളിലും ആ കാക്കയുടെ കരച്ചിൽ അയാൾ കേട്ടിട്ടുണ്ടു്. അതു് അയാളെ ചില്ലറയൊന്നുമല്ല അത്ഭുതപ്പെടുത്തിയതു്. അയാൾ പലതവണ ആ ഐസ്ക്രീം ബൂത്തിന്റെ അടുത്തുചെന്നു് വഴിവിളക്കിന്റെ വെളിച്ചത്തിൽ നിന്നു് കൈകൊണ്ടു് കണ്ണുകൾ മറച്ചുപിടിച്ചു് അകത്തേക്കു് ഉറ്റുനോക്കിയിട്ടുണ്ടു്. പക്ഷേ അകത്തു് ഇരുട്ടായിരുന്നു. നിലത്തു ചില പൊളിഞ്ഞ വീഞ്ഞപ്പെട്ടികൾ കിടക്കുന്നതു മാത്രമേ അയാൾക്കു കാണാൻ കഴിഞ്ഞിട്ടുള്ളു.

ഒരു ദിവസം പാഷ്ക എന്നുപേരുള്ള പപ്രശ്ശനായ ഒരു കുരുവിയെ കാക്ക തന്റെ പാർപ്പിടത്തിനടുത്തു കണ്ടുമുട്ടി.

ഇക്കാലത്തു് കുരുവികളുടെ ജീവിതം ക്ലേശകരമാണു്.



പട്ടണങ്ങളിൽ കുതിരകൾ വിരളമായതുകൊണ്ടു് കുരുവികൾക്കു് ഓട്ട്സ് തിന്നാൻ കിട്ടാറേയില്ല. പണ്ടൊക്കെ കുതിരകളുടെ തീറ്റ സഞ്ചികളിൽനിന്നു പൊഴിഞ്ഞുവീഴുന്ന ഓട്ട്സ് കൊത്തിതിന്നുകൊണ്ടു് കുരുവികൾ പട്ടണങ്ങളിൽ സ്വച്ഛന്ദം വിഹരിച്ചിരുന്നുവെന്നു് പാഷ്കയുടെ മുത്തച്ഛനായ ചിച്കിൻ പറയുന്നതു് പാഷ്ക കേട്ടിട്ടുണ്ടു്.

ഇപ്പോൾ പട്ടണങ്ങൾ കാറുകളും ലോറികളുംകൊണ്ടു് നിറഞ്ഞിരിക്കയാണു്. കാറുകൾ ഓട്ട്സ് തിന്നുകയില്ല. പകരം അവ ചീത്ത മണമുള്ള ഒരു ദ്രാവകം കുടിക്കുകയാണു ചെയ്യുന്നതു്. അതുകൊണ്ടു് ഇപ്പോൾ പട്ടണവാസികളായ കുരുവികളുടെ എണ്ണം കുറഞ്ഞുവരികയാണു്. അനേകം കുരുവികൾ കുതിരകളുള്ള നാട്ടിൻപുറത്തേക്കു പറന്നുപോയി. ചില കുരുവികൾ കപ്പലുകളിൽ ധാന്യം കയറ്റുന്ന തുറമുഖപട്ടണങ്ങളിലേക്കു താമസം മാറ്റി. അവിടെയുള്ള കുരുവികൾക്കു് നല്ല കോളാണു്, തിന്നാൻ വേണ്ടുവോളം കിട്ടും.

''പണ്ടൊക്കെ കുരുവികൾ രണ്ടായിരവും മൂവായിരവും വരുന്ന പറ്റങ്ങളായി താമസിച്ചിരുന്നു,'' ചിച്കിൻ അപ്പൂപ്പൻ പറയാറുണ്ടു്. ''ഒരു പറ്റം കുരുവികൾ ഒന്നായി പറന്നുയരുമ്പോൾ വണ്ടിക്കുതിരകൾപോലും പിൻകാലുകളിൽ നിന്നുകൊണ്ടു് പിറുപിറുക്കും: 'ഈ കുരുവികളെ നിലയ്ക്കു നിർത്താൻ ആരുമില്ലേ?' ''

''ചന്തസ്ഥലങ്ങളിൽ അന്നൊക്കെ നടന്നിട്ടുള്ള കുരുവിയുദ്ധങ്ങൾ എത്ര ഭയാനകങ്ങളായിരുന്നെന്നോ! തൂവലുകൾ നാലുപാടും ചിതറുമായിരുന്നു! ഇക്കാലത്തു് അത്തരത്തിലൊരു യുദ്ധം നടത്താൻ ആരും സമ്മതിക്കയില്ല.''



പാഷ്ക ബൂത്തിനുള്ളിലേക്കു കടന്ന ഉടൻതന്നെ കാക്ക അവനെ കണ്ടു. അവിടെ തിരുകി വച്ചിട്ടുള്ള എന്തെങ്കിലുമൊന്നു് കൊത്തിനോക്കാൻ അവനു് അവസരം കിട്ടുംമുമ്പു് കാക്ക അവന്റെ തലയിൽ ശക്തിയായി കൊത്തി.

പാഷ്ക മറിഞ്ഞുവീണു. അവൻ കണ്ണുകളടച്ചു് ചത്തപോലെ കിടന്നു.

കാക്ക അവനെ വെളിയിലേക്കു തള്ളിയിട്ടിട്ടു് തന്റെ കാ—കാ ശബ്ദത്തിൽ കള്ളന്മാരായ കുരുവികളുടെ വംശത്തെ ഒന്നടങ്കം പഴിച്ചുകൊണ്ടിരുന്നു.

മിലിഷ്യാക്കാരൻ തിരിഞ്ഞുനോക്കിയിട്ടു് ബൂത്തിനടുത്തേക്കു ചെന്നു. പാഷ്ക മഞ്ഞിൽ കിടക്കുകയായിരുന്നു. അ



വൻെറ തല വല്ലാതെ വേദനിക്കുന്നുണ്ടായിരുന്നു. അവൻ മെല്ലെ കൊക്കു തുറക്കുകയും അടയ്ക്കുകയും ചെയ്തുകൊണ്ടിരുന്നു.

''പാവം!'' എന്നു പറഞ്ഞുകൊണ്ട് മിലിഷ്യാക്കാരൻ തൻെറ കയ്യുറ ഊരി പാഷ്കയെ അതിനുള്ളിൻ എടുത്തുവച്ചിട്ട് അതു പോക്കററിലിട്ടു. ''നിൻെറ ജീവിതം ക്ലേശകരമാണ്.''

പാഷ്ക അയാളുടെ പോക്കററിനുള്ളിലിരുന്ന് കണ്ണീരൊഴുക്കി. അവന് സഹിക്കാനാവാത്ത സങ്കടവും വിശപ്പും തോന്നി. മിലിഷ്യാക്കാരൻെറ പോക്കററിൽ കുറച്ചു റൊട്ടിത്തരികളുണ്ടായിരുന്നെങ്കിൽ എന്ന് അവൻ ആശിച്ചു. എന്നാൽ വൃത്തികെട്ട മണമുള്ള കുറച്ചു പുകയില തരികളേ അവിടെ ഉണ്ടായിരുന്നുള്ളു.

പിറേറന്ന് മാഷയെ പെത്രോവ്സ്ന കളിക്കാൻ പാർക്കിലേക്കു കൊണ്ടുപോയപ്പോൾ മിലിഷ്യാക്കാരൻ അവരുടെ അടുത്തേക്കു ചെന്നു.

''നിനക്ക് വീട്ടിൽ വളർത്താൻ ഒരു കുരുവിയെ വേണമെന്ന് ആഗ്രഹമുണ്ടോ?'' അയാൾ മാഷയോടു ചോദിച്ചു.

ഒരു കുരുവിയെ കിട്ടാൻ തനിക്ക് അതിയായ ആഗ്രഹമുണ്ടെന്ന് മാഷ പറഞ്ഞു. അയാളുടെ ചുവന്ന മുഖത്തു പെട്ടെന്ന് അനേകം ചുളികൾ പ്രത്യക്ഷപ്പെട്ടു. ചിരിച്ചുകൊണ്ട് അയാൾ കയ്യുറ മാഷയുടെ നേരെ നീട്ടി. പാഷ്കയെ വച്ചിരുന്ന കയ്യുറയായിരുന്നു അത്.

''ഇതാ. അവനെ ഈ കയ്യുറയ്ക്കുള്ളിൽത്തന്നെ വച്ചോളൂ, അല്ലെങ്കിൽ തണുപ്പുകൊണ്ട് അവൻ മരവിച്ചുപോകും. കയ്യുറ പിന്നെ തിരിച്ചുതന്നാൽ മതി. ഞാൻ ഉച്ചവരെ ഇവിടെത്തന്നെ കാണും,'' അയാൾ പറഞ്ഞു.

മാഷ പാഷ്കയെ വീട്ടിലേക്കു കൊണ്ടുപോയി. അവൾ ഒരു ചീപ്പുകൊണ്ട് അവൻെറ തൂവൽ മിനുക്കുകയും തീററകൊടുത്തിട്ട് മുറിയിൽ പറന്നുനടക്കാൻ അവനെ അനുവദിക്കുകയും ചെയ്തു. പാഷ്ക ഒരു സോസറിൻെറ വക്കിൽ ചെന്നിരുന്ന് രണ്ടു മൂന്നു തുള്ളി ചായ രുചിച്ചുനോക്കി. അവിടുന്ന് പറന്ന് അവൻ ഓടുകൊണ്ടു നിർമ്മിച്ച കൊല്ലൻെറ തലയിൽ ചെന്നിരുന്നു. പാഷ്ക അവിടെ ഇരുന്ന് ഒന്നു മയങ്ങാൻ തുടങ്ങിയപ്പോഴാണ് കൊല്ലൻ കോപിച്ചു ചുററിക ഉയർത്തിയത്. കൊല്ലൻ പാഷ്കയുടെ നേരെയാണ് ചുററിക ഓങ്ങുന്നതെന്നു തോന്നി. പാഷ്ക മറെറാരു ഓട്ടു തലയിൽ ചെന്നിരു







ന്നു. പ്രസിദ്ധങ്ങളായ അനേകം ഹാസ്യകഥകളെഴുതിയിട്ടുള്ള ഇവാൻ ക്രിലോവിൻെറ തലയായിരുന്നു അതു്. ക്രിലോവിൻെറ മിനുമിനുത്ത തലയിൽ കാലുകൾ ഉറപ്പിക്കാൻ പാഷ്ക നന്നേ പാടുപെട്ടു. കുപിതനായ കൊല്ലൻ ഇതിനിടെ ചുററിക അടിച്ചു തുടങ്ങി—പതിനൊന്നു തവണ ചുററിക അടകല്ലിൽ പതിക്കുന്ന ശബ്ദം മുഴങ്ങി.

പാഷ്ക ഒരു പകലും ഒരു രാത്രിയും മാഷയുടെ മുറിയിൽ താമസിച്ചു. വയസ്സൻ കാക്ക കിളിവാതിലിലൂടെ അകത്തു കടന്നു് മേശപ്പുറത്തു് ഒരു പിഞ്ഞാണത്തിൽ വച്ചിരുന്ന ആപ്പിൾ കഷണം കൊത്തിയെടുത്തുകൊണ്ടു പോകുന്നതു് അവൻ കണ്ടു. അവൻ ചുവന്ന പൂക്കൾനിറച്ച പൂക്കുടയുടെ പിന്നിൽ അനങ്ങാതെ ഒളിച്ചിരുന്നു.

അതിനുശേഷം പാഷ്ക എന്നും മാഷയെ സന്ദർശിക്കാൻ വരാറുണ്ടായിരുന്നു. മാഷ അവനു കൊടുക്കുന്ന റൊട്ടിക്കഷണങ്ങൾ സസന്തോഷം തിന്നുമ്പോഴെല്ലാം മാഷയ്ക്കു് എന്തു പ്രത്യുപകാരം ചെയ്യണമെന്നു് അവൻ തലപുകഞ്ഞു് ആലോചിക്കാറുണ്ടായിരുന്നു. ഒരു ദിവസം പാർക്കിലെ ഒരു മരത്തിൽ നിന്നു കിട്ടിയ മരവിച്ച ഒരു പുഴുവിനെ അവൻ മാഷയ്ക്കു കൊണ്ടുക്കൊടുത്തു, എന്നാൽ മാഷ അതു തിന്നില്ല. പെത്രോവ്നയ്ക്കു പുഴുവിനെ കണ്ടപ്പോൾ ദേഷ്യം വന്നു. അവർ അതിനെ പുറത്തേക്കെറിഞ്ഞു.

കുറേ നാൾ കഴിഞ്ഞപ്പോൾ കാക്കയോടുള്ള പകപോക്കാനായി പാഷ്ക കാക്ക മോഷ്ടിച്ചു് ഒളിച്ചു വച്ചിരുന്ന സാധനങ്ങൾ ഒരോന്നായി കൊത്തിയെടുത്തു തുടങ്ങി. അവയെല്ലാം മാഷയ്ക്കു തിരിച്ചുകൊടുക്കാനായിരുന്നു അവൻ ഉദ്ദേശിച്ചതു്. ഒരു ദിവസം തണുത്തുറഞ്ഞ ഒരു ഇല പാഷ്ക അവൾക്കു കൊടുത്തു, പിറേറന്നു് ഒരു ഉണക്കറൊട്ടിക്കഷണം അവൻ കൊണ്ടുചെന്നു. മൂന്നാംദിവസം മിഠായിയുടെ പുറത്തെ ചുവന്ന വർണ്ണക്കടലാസ്സാണു് അവൻ മാഷയ്ക്കു സമ്മാനിച്ചതു്.

കാക്ക മററു വീടുകളിൽ നിന്നു സാധനങ്ങൾ മോഷ്ടിച്ചിരുന്നു. കാരണം ചിലപ്പോൾ പാഷ്ക വീണ്ടെടുത്തു് കൊണ്ടുവരുന്ന സാധനങ്ങൾ മാഷയുടേതായിരുന്നില്ല. ഒരിക്കൽ മററാരുടേയോ ഒരു ചീപ്പിൻെറ മുറിയും പീന്നീടൊരിക്കൽ ഒരു ചീട്ടിൻെറ കഷണവും മറെറാരവസരത്തിൽ ഒരു സ്വർണ്ണ നിബ്ബും അവൻ മാഷയുടെ വീട്ടിൽ കൊണ്ടുവന്നു.

തനിക്കു കിട്ടുന്നതെന്തോ അതുമായി പാഷ്ക മാഷയുടെ







മുറിയിലേക്കു പറന്നുവന്നു് അതു നിലത്തിട്ടിട്ടു് മുറിയിൽ ഒന്നു രണ്ടു തവണ വട്ടമിട്ടു പറക്കും. അതു കഴിഞ്ഞു് ഒരു കമ്പിളിപ്പന്തുപോലെ അവൻ ജനലിൽക്കൂടി തിരിച്ചുപോകും.

ഒരു ദിവസം അത്താഴം കഴിഞ്ഞു് പെത്രോവ്‌ന ഉറങ്ങിപ്പോയി. ചെറിയ കിളിവാതിലിലൂടെ വലിയ വയസ്സൻ കാക്ക ഞെങ്ങിഞെരുങ്ങി അകത്തു കടക്കുന്നതെങ്ങിനെയെന്നു കാണാൻ മാഷ അതിയായി ആഗ്രഹിച്ചു. അവൾ അതു നേരിൽ കണ്ടിരുന്നില്ല.



അവൾ ഒരു കസേരയിൽ കയറി ചെറിയ കിളിവാതിൽ തുറന്നിട്ടിട്ടു് അലമാരയുടെ പിന്നിൽ ഒളിച്ചിരുന്നു. ആദ്യം കുറെ വലിയ ഹിമതുലങ്ങൾ അകത്തേക്കു പറന്നു വന്നു് നിലത്തു വീണു് ഉരുകി. അല്പം കഴിഞ്ഞപ്പോൾ മാന്തുന്നതു പോലുള്ള ഒരു ശബ്ദം മാഷ കേട്ടു. കാക്ക അകത്തു കടന്നു് അമ്മയുടെ മേശപ്പുറത്തു ചെന്നിരുന്നു കണ്ണാടിയിൽ നോക്കി. അതിന്റെ തൂവലുകൾ എഴുന്നു, കാരണം കണ്ണാടിയിൽ കോപിഷ്ഠനായ മറ്റൊരു കാക്കയെയാണു് അതു കണ്ടതു്. പിന്നീടു് കാ—കാ എന്നു് കരഞ്ഞിട്ടു് കാക്ക അമ്മയുടെ സ്ഫടിക പൂങ്കുലയും കൊത്തിയെടുത്തുകൊണ്ടു് പുറത്തേക്കു പറന്നുപോയി.

മാഷ നിലവിളിച്ചു. പെത്രോവ്‌ന ഉണർന്നു് വഴക്കു പറയാനും പരിതപിക്കാനും തുടങ്ങി. തീയേറ്ററിൽ നിന്നു മടങ്ങി വന്ന അമ്മ ആ വിവരം അറിഞ്ഞു് ഹൃദയം നൊന്തു കരഞ്ഞു. അതു കണ്ടപ്പോൾ മാഷയും കരഞ്ഞുപോയി. കാക്ക അതു് മഞ്ഞിൽ ഇട്ടുകളഞ്ഞിട്ടില്ലെങ്കിൽ എങ്ങിനെയെങ്കിലും വീണ്ടെടുക്കാം എന്നു പറഞ്ഞു് പെത്രോവ്‌ന അമ്മയെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു.

പിറ്റേന്നു് രാവിലെ പാഷ്ക മാഷയെ കാണാൻ വന്നു. അവൻ ക്രിലോവിന്റെ തലയിലിരുന്നുകൊണ്ടു് സ്ഫടിക പൂങ്കുല നഷ്ടപ്പെട്ട സങ്കട വാർത്ത കേട്ടു. അവന്റെ തൂവലുകൾ എഴുന്നു. അവൻ അലോചനയിൽ മുഴുകി. അമ്മ റിഹേഴ്‌സലിനു പോയപ്പോൾ പാഷ്കയും പിന്നാലെ ചെന്നു.

അവൻ ചൂണ്ടുപലകയിൽ നിന്നും വിളക്കുകാലിന്റെ മുകളിലേക്കും അവിടന്നു് മരത്തിന്റെ മുകളിലേക്കും പറന്നു പറന്നു്, തീയേറ്റർവരെ ചെന്നു. അവിടെ എത്തിയപ്പോൾ അവൻ വെങ്കലകുതിരകളുടെ മുകളിൽ കയറിയിരുന്നു് ചുണ്ടു



കൾ വൃത്തിയാക്കുകയും കാലുകൊണ്ടു് കൺപോള ചൊറിയുകയും ചെയ്തിട്ടു് ചിലച്ചുകൊണ്ടു് പറന്നു പോയി.

അന്നു വൈകുന്നേരം വെളുത്ത റേന്ത തുന്നിപ്പിടിപ്പിച്ച ഉടുപ്പിടാൻ അമ്മ മാഷയോടു പറഞ്ഞു. പെത്രോവ്‌ന അവരുടെ ഭംഗിയുള്ള സിൽക്കു ഷാൾ പുതച്ചു. അവർ എല്ലാവരും തീയേററിലേക്കു പുറപ്പെട്ടു.

അപ്പോഴാണു് പാഷ്ക, ചിച്കിൻ അപ്പൂപ്പൻ പറഞ്ഞതനുസരിച്ചു് ആ ചുററുവട്ടത്തുള്ള കുരുവികളെ മുഴുവൻ വിളിച്ചുകൂട്ടിയതു്. വയസ്സൻ കാക്ക സ്ഫടിക പൂങ്കുല ഒളിച്ചുവച്ചിട്ടുള്ള ബൂത്തു് ആക്രമിക്കാൻ കുവികൾ തീരുമാനിച്ചു.

ആദ്യം കുരുവികൾ അടുത്തുള്ള മരങ്ങളിലിരുന്നു് കാക്കയെ ശല്യപ്പെടുത്തിത്തുടങ്ങി. ദേഷ്യം വന്നിട്ടു് കാക്ക പുറത്തുവരുമെന്നാണു് കുരുവികൾ കരുതിയതു്. പുറത്തുവച്ചു് കാക്കയെ ആക്രമിക്കാൻ കൂടുതൽ എളുപ്പമായിരിക്കും. നാലുവശത്തുനിന്നും കുരുവികൾക്കു് അതിന്റെ നേരെ പറന്നു ചെല്ലാം. എന്നാൽ വയസ്സൻ കാക്ക കൗശലക്കാരനായിരുന്നു. കുരുവികളുടെ ഉദ്ദേശം എന്തെന്നു് അതിനു് ഊഹിക്കാൻ കഴിഞ്ഞു. അതു പുറത്തിറങ്ങാൻ കൂട്ടാക്കാതെ ബൂത്തിനുള്ളിൽത്തന്നെ ഇരുന്നു.

ഒടുവിൽ കുരുവികൾ ധൈര്യം സംഭരിച്ചു് ഒന്നിനു പിറകെ മറെറാന്നായി ബൂത്തിനുള്ളിൽ പ്രവേശിച്ചു. അപ്പോഴുണ്ടായ ശബ്ദകോലാഹലം കേട്ടു് ബൂത്തിനു പുറത്തു് ആളുകൾ തടിച്ചുകൂടി.

മിലിഷ്യാക്കാരൻ ഓടിയെത്തി. അയാൾ അകത്തേക്കു നോക്കി. എന്നാൽ കുരുവികളുടെ തൂവലുകൾ പറക്കുന്നതല്ലാതെ മറെറാന്നും അയാൾക്കു കാണാൻ കഴിഞ്ഞില്ല. ‘‘ഇതൊരു യുദ്ധം തന്നെയാണല്ലോ,’’ എന്നു പറഞ്ഞുകൊണ്ടു് കുറുകെ അടിച്ചുവച്ചിരുന്ന പലകക്കഷണങ്ങൾ മാററി വാതിൽ തുറക്കാൻ അയാൾ ശ്രമിച്ചു. യുദ്ധം തടയാനായിരുന്നു അയാൾ ശ്രമിച്ചതു്.

ആ നിമിഷത്തിൽ തന്നെയാണു് തീയേററിലെ ഒർക്കസ്ട്ര വാദ്യമേളം തുടങ്ങിയതു്. കൺഡക്ടർ വിളറിയ കൈ ഉയർത്തിയിട്ടു് മെല്ലെ താഴ്ത്തി. കനത്ത വെൽവററ് കർട്ടൻ ഇരുവശത്തേക്കും മാറി.

നല്ല വെളിച്ചമുള്ള ഒരു മുറിയിൽ വിലപിടിച്ച വസ്ത്രങ്ങളണിഞ്ഞ വിരൂപികളായ രണ്ടു സഹോദരിമാരും രണ്ടാനമ്മയും മാഷയുടെ അമ്മയും ഇരിക്കുന്നതു് മാഷ കണ്ടു. മെലി







ഞ്ഞു് സുന്ദരിയായ മാഷയുടെ അമ്മ കീറിപ്പറിഞ്ഞ വസ്ത്രങ്ങളാണു് ധരിച്ചിരുന്നതു്. ''സിൻഡ്രെല്ല!'' മാഷ പറഞ്ഞു. അവൾക്കു് സ്റ്റേജിൽനിന്നു് കണ്ണെടുക്കാൻ കഴിഞ്ഞില്ല.

അടുത്ത രംഗത്തിൽ നീലയും ഇളം ചുവപ്പും മഞ്ഞയും വെളിച്ചത്തിന്റെ നടുവിൽ നിലാവിൽ കുളിച്ചുനിൽക്കുന്ന ഒരു കൊട്ടാരം പ്രത്യക്ഷപ്പെട്ടു. പാതിരായായപ്പോൾ ധൃതിപിടിച്ചു് ഓടിപ്പോയ അമ്മയുടെ ഒരു പാദുകം നഷ്ടപ്പെട്ടു.

അമ്മ സങ്കടപ്പെടുമ്പോൾ സംഗീതം ശോകാത്മകമാകുന്നതും അമ്മ സന്തോഷിക്കുമ്പോൾ അതു് ഉല്ലാസഭരിതമാകുന്നതും മാഷയ്ക്കു് നന്നേ രസിച്ചു. എല്ലാ വാദ്യോപകരണങ്ങൾക്കും ജീവനുണ്ടെന്നു് അവൾക്കു തോന്നി. അവയും കൺഡക്ടറും അമ്മയെ സഹായിക്കുകയാണു്. കൺഡക്ടർ തിരിഞ്ഞു് കാഴ്ചക്കാരെ ഒന്നു നോക്കുകപോലും ചെയ്യാതെ തന്റെ ജോലിചെയ്യുകയായിരുന്നു. ഹാളിൽ ഇരിക്കുന്ന തിളങ്ങുന്ന കണ്ണുകളും തുടുന്ന കവിളുകളുമുള്ള കുട്ടികളെ അദ്ദേഹത്തിനു് കാണാൻ കഴിയാത്തതു് വലിയ കഷ്ടമായിപ്പോയെന്നു് മാഷയ്ക്കു തോന്നി.

വാതില്ക്കൽ നിന്നു് പ്രോഗ്രാം വില്ക്കുകയും ഓപ്പറ ഗ്ലാസുകൾ വിതരണം ചെയ്യുകയും ചെയ്യുന്ന വൃദ്ധന്മാർപോലും ശബ്ദമുണ്ടാക്കാതെ അകത്തു കടന്നു് മാഷയുടെ അമ്മയെ നോക്കിനിന്നു. അവരിലൊരാൾ കണ്ണു തുടച്ചു. അയാളുടെ മരിച്ചുപോയ സുഹൃത്തിന്റെ മകളായിരുന്നു അമ്മ. അമ്മയുടെ അച്ഛനും അയാളെപ്പോലെ പ്രോഗ്രാം വില്ക്കുന്ന ആളായിരുന്നു. എത്ര ഭംഗിയായിട്ടാണു് സുഹൃത്തിന്റെ മകൾ നൃത്തം ചെയ്യുന്നതു്!

ഒടുവിൽ ബാലേയുടെ അവസാന രംഗമായി. എല്ലാം ശുഭമായി പര്യവസാനിച്ചു. ഉല്ലാസകരമായ സംഗീതം മുഴങ്ങി. എല്ലാ മുഖങ്ങളിലും പുഞ്ചിരി വിരിഞ്ഞു. എന്നാൽ സിൻഡ്രെല്ലയുടെ കണ്ണുകൾ മാത്രം ഈറനായിരിക്കുന്നതു് എന്തുകൊണ്ടാണെന്നു് പലരും അത്ഭുതപ്പെട്ടു. ആ നിമിഷം തുവലെഴുന്ന ഒരു ചെറിയ കുരുവി സ്റ്റേജിലേക്കു പറന്നു ചെന്നു. അവൻ ഒരു ഭയങ്കര പോരാട്ടത്തിനുശേഷമാണു് അവിടെ എത്തിയിരിക്കുന്നതെന്നു് സ്പഷ്ടമായിരുന്നു.

കുരുവി സ്റ്റേജിൽ വട്ടമിട്ടു പറന്നു. അവന്റെ കൊക്കിൽ തിളങ്ങുന്ന എന്തോ ഒരു സാധനം ഇരിക്കുന്നതു് എല്ലാവരും കണ്ടു.

കാണികൾ അടക്കിപ്പിടിച്ചു സംസാരിച്ചു. കൺഡക്ടർ



കൈ ഉയർത്തി. ഓർക്കസ്ട്ര മേളം നിർത്തി. എന്താണു കാര്യമെന്നറിയാൻ പിൻനിരയിൽ ഇരുന്നവർ എണീറ്റുനിന്നു. കുരുവി സിൻഡ്രെല്ലയുടെ അടുത്തേക്കു പറന്നു ചെന്നു. അവൾ കൈ നീട്ടി. ഒരു ചെറിയ സ്ഫടിക പൂങ്കുല കുരുവി അതിലേക്കു് ഇട്ടുകൊടുത്തു. സിൻഡ്രെല്ല വിറയാർന്ന വിരലുകൾകൊണ്ടു് അതു് തന്റെ ബ്ലൗസിൽ കുത്തി.

കൺഡക്ടർ വടി വീശി. വീണ്ടും സംഗീതം മുഴങ്ങി. കാണികൾ കയ്യടിച്ചു. കുരുവി മുകളിലേക്കു പറന്നു് ഒരു കൂറ്റൻ ശരറാന്തലിന്റെ മുകളിൽ ചെന്നിരുന്നു. അവൻ തന്റെ എഴുന്ന തൂവലുകൾ ഒതുക്കിവയ്ക്കാനാരംഭിച്ചു.

സിൻഡ്രെല്ല പുഞ്ചിരിച്ചുകൊണ്ടു് കാണികളെ വണങ്ങി. നേരത്തെ അറിഞ്ഞിരുന്നില്ലെങ്കിൽ അതു തന്റെ അമ്മയാണെന്നു് തിരിച്ചറിയാൻ മാഷയ്ക്കു കഴിയുമായിരുന്നില്ല.

അന്നു രാത്രി അമ്മ മാഷയെ കിടക്കയിൽ കിടത്തി പുതപ്പിച്ചുകൊണ്ടിരുന്നപ്പോൾ മാഷ ചോദിച്ചു: അമ്മേ, പൂങ്കുല ഉടുപ്പിൽ കുത്തിയപ്പോൾ അമ്മ അച്ഛനെപ്പറ്റി ഓർത്തോ?''

''ഉവ്വു്,'' ഒരു നിമിഷത്തെ നിശ്ശബ്ദതയ്ക്കുശേഷം അമ്മ പറഞ്ഞു.

''പിന്നെ എന്തിനാണു് അമ്മ കരഞ്ഞതു്?''

''നിന്റെ അച്ഛനെപ്പോലുള്ള ആളുകൾ ഈ ലോകത്തിലുണ്ടല്ലോ എന്നാലോചിച്ചപ്പോൾ ഉണ്ടായ സന്തോഷംകൊണ്ടാണു് ഞാൻ കരഞ്ഞതു്.''

''അതു നുണ,'' മാഷ പിറുപിറുത്തു. ''സന്തോഷമുള്ളപ്പോൾ ആളുകൾ കരയുകയല്ല ചിരിക്കുകയാണു ചെയ്യുന്നതു്.''

''ചെറിയ സന്തോഷം ഉണ്ടാകുമ്പോൾ ചിരിക്കും. പക്ഷേ വലിയസന്തോഷം ഉണ്ടാകുമ്പോൾ കരയും. ഇനി നീ കിടന്നുറങ്ങു്.''

മാഷ ഉറങ്ങി.

അമ്മ ജനലിന്റെ അടുത്തേക്കു ചെന്നു. പുറത്തു് ഒരു മരക്കൊമ്പിൽ പാപ്ഷ ഇരിക്കുന്നുണ്ടായിരുന്നു. അവനും നല്ല ഉറക്കമായിരുന്നു. ചുറ്റുമുള്ളതെല്ലാം നിശ്ചലമായി നിന്നു. ആകാശത്തുനിന്നു് ഉതിർന്നു വീണുകൊണ്ടിരുന്ന വലിയ ഹിമത്തുലങ്ങൾ ആ നിശ്ചലതയുടെ മാറ്റുകൂട്ടി. സുന്ദരസ്വപ്നങ്ങളും രാത്രിയിലെ ഹിമത്തുലങ്ങളെപ്പോലെ മെല്ലെ ഒഴുകിവരാറുണ്ടു് എന്നു് ചിന്തിച്ചുകൊണ്ടു് അമ്മ അവിടെ നിന്നു.





K. Paustovsky
THE RUFFLED SPARROW
*in Malayalam*

К. Паустовский
РАСТРЕПАННЫЙ ВОРОБЕЙ
*На языке малаялам*







സോവിയററ് യൂണിയനിൽ അച്ചടിച്ചത്





കെ. പൗസ്തോവ്സ്കി

# പപ്രശ്നായ കുരുവി

വിവർത്തനം: ഓമന

ചിത്രങ്ങൾ: വി. പെരെബേരിൻ







റാദുഗ പബ്ലിഷേഴ്സ്
മോസ്കോ



പ്രഭാത് ബുക്ക് ഹൗസ്
തിരുവനന്തപുരം

